22/1

# കേരളം

# ഒരു വികസന പരിപ്രേക്ഷ്യം

## ആമുഖം

കഴിഞ്ഞ 15 വർഷമായി കേരളത്തിലെ പ്രാദേശികാസൂത്രണ രംഗത്ത് ശാസ്ത്രസാഹിത്യ പരിഷത്ത് ഇടപെട്ടു വരികയാണെങ്കിലും സമീപകാലത്ത് മാത്രമാണ് ഈ ഇടപെടലുകൾ കൂടുതൽ ഫലപ്രദമായിത്തീർന്നത്. എഴുപതുകളുടെ മധ്യത്തിൽ തുടങ്ങി ഇടക്കിടെ, നാം നടത്തിവരുന്ന ഗ്രാമവികസന ജാഥകളും പഞ്ചായത്ത് പഠനങ്ങളും മിക്കപ്പോഴും ചടങ്ങുകൾ മാത്രമായിപ്പോയിരുന്നു. ഒരു ഗ്രാമീണ വൃത്താന്തപത്രമെന്ന നിലയിൽ തുടങ്ങിയ 'ഗ്രാമശാസ്ത്രം' മുന്നോട്ടു കൊണ്ടുപോകാൻ കഴിയാതെ വന്നു. ജനങ്ങളാകട്ടെ, പലപ്പോഴും കാഴ്ചക്കാരെന്ന നിലയിലാണ് നമ്മുടെ പ്രവർത്തനങ്ങളെ നോക്കിക്കണ്ടത്. പുകയില്ലാത്ത അടുപ്പും ചെലവു കുറഞ്ഞ കെട്ടിടനിർമ്മാണ പ്രവർത്തനങ്ങളുമെല്ലാം പരിഷത്തിന്റെ അജണ്ടയിലുണ്ടായിരുന്നെങ്കിലും ഒരു ബദൽ സാങ്കേതിക വിദ്യ എന്ന നിലയിലോ വികസന രംഗത്ത് ഇടപെടുന്നതിനുള്ള ഒരു ഉപാധി എന്ന നിലയിലോ അവ പ്രചരിപ്പിക്കാൻ കഴിഞ്ഞിരുന്നില്ല. ജനങ്ങൾക്കിടയിലെ അംഗീകാരക്കുറവ് മാത്രമായിരുന്നില്ല ഇതിനു കാരണം. പ്രാദേശികാസൂത്രണത്തെക്കുറിച്ചും അതിലുള്ള ഇടപെടൽ സാദ്ധ്യതകളെക്കുറിച്ചും പരിഷത്തിനുണ്ടായിരുന്ന അറിവും പരിചയവും തന്നെ കുറവായിരുന്നു. ഇവ വളർത്തിയെടുക്കുന്നതിന് നാം നടത്തിയ ബോധപൂർവ്വമുള്ള ശ്രമങ്ങളും അതോടൊപ്പം രാജ്യത്ത് വളർന്നുവന്ന സാമൂഹ്യാവബോധവും രാഷ്ട്രീയ ചർച്ചകളുമെല്ലാം ചേർത്ത് പ്രാദേശികാസൂത്രണ പ്രവർത്തനങ്ങൾക്കും സങ്കേതങ്ങൾക്കും ഇക്കാലത്ത് പുതിയൊരു മാനം നേടിത്തന്നിരിക്കയാണ്.

പ്രാദേശികാസൂത്രണ പ്രവർത്തനങ്ങൾക്ക് കൈവന്നിരിക്കുന്ന ഈ പുതിയ മാനം കേരളത്തെ സംബന്ധിച്ചിടത്തോളം ഏറെ ഉപകാരപ്രദമാണെന്നത് പരിഷത്തിന്റെ ഈ രംഗത്തെ പ്രവർത്തനങ്ങളുടെ

പ്രസക്തി വർധിപ്പിക്കുന്നു. സവിശേഷമായ സാമ്പത്തിക പ്രതിസന്ധി നേരിടുന്ന ഒരു സംസ്ഥാനമാണ് കേരളം. നമ്മുടെ ഉല്പാദന മേഖലകളുടെ വളർച്ച മുരടിക്കുകയും തൊഴിലില്ലായ്മ രൂക്ഷമായിത്തീർന്നിരിക്കുകയുമാണ്. പുതിയ തൊഴിലവസരങ്ങൾ ഉണ്ടാകുന്നില്ല. ഭൂപരിഷ്കരണങ്ങളിലൂടെയും പൊതുവിതരണ സംവിധാനത്തിലൂടെയുമെല്ലാം കുറെയേറെ സാമൂഹ്യനീതി കൈവരിക്കാൻ നമുക്ക് കഴിഞ്ഞിട്ടുണ്ട്. അതിൻെറ ഫലമായി വികസിത രാജ്യങ്ങളോടൊപ്പം നിൽക്കാവുന്ന വിധം നമ്മുടെ ജീവിത ഗുണമേന്മ വർധിച്ചിരിക്കുന്നു. കേരളത്തിൻെറ സാമ്പത്തിക വികസനത്തിൻെറ നീക്കി ബാക്കിയായിട്ടുള്ള ഇത്തരം നേട്ടങ്ങൾ പോലും തുടർന്ന് നിലനിർത്താൻ കഴിയണമെങ്കിൽ ഉല്പാദന മേഖലകളിലെ മുരടിപ്പ് അകററുകയും തൊഴിൽ സാദ്ധ്യത വർധിപ്പിക്കുകയും വേണം. കേരളത്തിൻെറ വികസന നയരൂപീകരണത്തിൽ ജനങ്ങൾക്ക് ഫലപ്രദമായി ഇടപെടാൻ കഴിഞ്ഞാൽ ഈ പ്രതിസന്ധിക്ക് കുറെയൊക്കെ പരിഹാരം കാണാൻ കഴിയും. ഇതിനാകട്ടെ പ്രാദേശികാസൂത്രണത്തെക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാടും ശാസ്ത്രീയമായ ഇടപെടൽ മാതൃകകളും ആവശ്യമാണ്. ഈ ലക്ഷ്യത്തോടെയായിരുന്നു പരിഷത് നടപ്പുവർഷം വികസന രംഗത്തെ പ്രവർത്തനങ്ങൾ രൂപപ്പെടുത്തിയത്.

## പരിഷത് ചെയ്ത പ്രവർത്തനങ്ങൾ

ജനപ്രതിനിധികൾക്കു വേണ്ടി സംസ്ഥാന ആസൂത്രണ ബോർഡിലേയുംസെൻറർ ഫോർ ഡവലപ്പ്മെൻറ് സ്ററഡീസിലെയും വിദഗ്ധരെ പങ്കെടുപ്പിച്ചുകൊണ്ടുള്ള പഠനക്കളരികൾ പരിഷത് നടത്തി. വികസനോദ്യോഗസ്ഥരേയും ജനങ്ങളെയും കൂടുതൽ അടുപ്പിക്കുന്നതിനും ചർച്ചകൾ നടത്തുന്നതിനും ഗ്രാമപാർലമെൻറുകൾ സംഘടിപ്പിച്ചു. മററ് സംസ്ഥാനങ്ങളിലെ അനുഭവങ്ങൾ പഠിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു. ജനങ്ങൾക്കിടയിൽ വ്യാപകമായി പുസ്തകങ്ങൾ പ്രചരിപ്പിക്കുന്നതിനുവേണ്ടി വികസനജാഥ നടത്തി. ആസൂത്രണ-വികസന പ്രവർത്തനങ്ങൾ വികേന്ദ്രീകരിക്കേണ്ടതിൻെറ ആവശ്യം, കേരളത്തിൻെറ സവിശേഷ സാഹചര്യവുമായി ബന്ധപ്പെടുത്തിക്കൊണ്ട് ജനങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുകയായിരുന്നു വികസനജാഥയുടെ ലക്ഷ്യം.

വികസന ജാഥയും അനുബന്ധ പരിപാടികളും പരിഷത്തിന് പുതിയൊരു പാഠമായിരുന്നു. പ്രാദേശിക വികസന പ്രശ്നങ്ങൾ ഏറെ വൈവിദ്ധ്യമുള്ളവയാകയാൽ അവയിൽ ഇടപെടുന്ന രീതിയിലും വൈവിദ്ധ്യമുണ്ടായിരിക്കണം. ചില പ്രശ്നങ്ങൾ ആവിർഭവിക്കുന്നത് ജനവിരുദ്ധമായ വികസനനയങ്ങൾ മൂലമാകാം. ഇവ

തിരുത്താൻ പ്രക്ഷോഭങ്ങൾ വേണ്ടിവരും. എന്നാൽ മററു ചില പ്രശ്നങ്ങൾ ജനപങ്കാളിത്തക്കുറവു മൂലമുള്ളതായിരിക്കാം. ഉദ്യോഗസ്ഥന്മാരുടെ ജനവിരുദ്ധ സമീപനവും വികസന പ്രവർത്തനങ്ങൾക്ക് തടസ്സമായിത്തീരാറുണ്ട്. പ്രാദേശികപ്പൊരുത്തമില്ലാത്ത പ്രവർത്തനങ്ങൾ ജനങ്ങളെ അന്യവൽക്കരിക്കാൻ കാരണമാകുന്നു. അതിനാൽ പ്രശ്നങ്ങളെക്കുറിച്ചുള്ള സൂക്ഷ്മതല പഠനവും അനുയോജ്യമായ ഇടപെടൽ രീതിയും അത്യാവശ്യമാണെന്ന് അനുഭവപ്പെട്ടു.

ഈ രംഗത്ത് ഇനിയും എത്രയോ നമുക്ക് മുന്നോട്ടു പോകേണ്ടതുണ്ട്. ഓരോ മേഖലയിലും ഉചിതമായ പ്രവർത്തന പരിപാടികൾ ആവിഷ്കരിക്കുകയും സംസ്ഥാനത്തിൻെറ പൊതു ലക്ഷ്യത്തെ മുൻനിർത്തി ഈ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുകയും വേണം. ഇതിനുള്ള ചില സാധ്യതകളാണ് ഇവിടെ സൂചിപ്പിക്കുന്നത്.

## 1) വികസനപ്രതിസന്ധി

1989 വർഷത്തേക്കുള്ള സാമ്പത്തികാവലോകനം(Eco. Review) സംസ്ഥാന ബജററിനോടനുബന്ധിച്ച് പ്രസിദ്ധീകരിച്ചിരിക്കയാണ്. കഴിഞ്ഞ ഒരുവർഷത്തെ സാമ്പത്തിക സ്ഥിതി വരച്ചു കാണിക്കുന്ന ഔദ്യോഗിക രേഖയാണിത്. ഇതനുസരിച്ച് 1988-89 സാമ്പത്തിക വർഷത്തിൽ സംസ്ഥാന വരുമാനം 3.9 ശതമാന (1980—81 വിലയെ അടിസ്ഥാനമാക്കി) വും പ്രതിശീർഷ വരുമാനം 2.2 ശതമാനവുമാണ് വർധിച്ചത്. വ്യാവസായിക രംഗത്ത് നാമമാത്രമായ വളർച്ച മാത്രമെ രേഖപ്പെടുത്തിയിട്ടുള്ളു. 1987—88-ൽ സംസ്ഥാന വരുമാനത്തിൽ വ്യവസായത്തിൻെറ സംഭാവന 20.17 ശതമാനമായിരുന്നത് 1988—'89 ൽ 21.29 ശതമാനമായി മാത്രമെ വർധിച്ചുള്ളു. കാർഷിക മേഖലയിൽ കുറച്ചൊക്കെ നേട്ടങ്ങളുണ്ടായെങ്കിലും പ്രധാന ഉൽപന്നങ്ങളായ നെല്ല്, കുരുമുളക്, കപ്പ എന്നിവയുടെ മൊത്തം ഉൽപ്പാദനം കുറഞ്ഞു.

കാർഷിക-വ്യാവസായിക മേഖലകളുടെ തൃപ്തികരമല്ലാത്ത വളർച്ചയോടൊപ്പം സംസ്ഥാനത്തെ തൊഴിലില്ലായ്മയും കൂടിവരികയാണ്. 1989 വർഷാദ്യം എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിൽ രജിസ്റ്റർ ചെയ്തവരുടെ എണ്ണം 29.01 ലക്ഷമായിരുന്നത് 1989 ജൂലായ് അവസാനമായപ്പോഴേക്കും 30.67 ലക്ഷമായി വർധിച്ചു. ചുരുക്കത്തിൽ ഉൽപ്പാദന മേഖലകളുടെ വളർച്ചയിലും, തൊഴിൽലഭ്യതയിലും കഴിഞ്ഞ ഒരു വർഷത്തെ അപേക്ഷിച്ച് പറയത്തക്ക മാററങ്ങൾ ഉണ്ടായിട്ടില്ല. സാമ്പത്തികമേഖലയുടെ ഈ മുരടിച്ച വളർച്ച വർഷങ്ങളായി കേരള

ത്തിൽ നിലവിലുള്ള അവസ്ഥയാണ്. കേരളം നേരിടുന്ന വികസന പ്രതിസന്ധിയുടെ അടിസ്ഥാന കാരണങ്ങളും ഇതുതന്നെ.

## 2) എട്ടാംപദ്ധതി

കേരളത്തിൻെറ എട്ടാംപദ്ധതി രൂപീകരണം സംബന്ധിച്ച പ്രവർത്തനങ്ങൾ തകൃതിയിൽ നടന്നു വരികയാണ്. വിവിധ സർക്കാർ വകുപ്പുകളുമായി ബന്ധപ്പെട്ടുകൊണ്ടുള്ള 'ടാസ്ക്ഫോഴ്സ്' റിപ്പോർട്ടുകളും മററും ഇതിനകം തയ്യാറായിക്കഴിഞ്ഞു. സംസ്ഥാന ആസൂത്രണ ബോർഡ് മുതൽ പഞ്ചായത്ത് ആഫീസ്സുകൾ വരെ ഇത് സംബന്ധിച്ച ചർച്ചകൾ നടന്നുവരികയാണ്. സംസ്ഥാനത്തിൻെറ വികസനത്തിൽ താൽപര്യമുള്ള സംഘടനകളും സ്ഥാപനങ്ങളുമെല്ലാം ഈ ചർച്ചയിൽ പങ്കെടുക്കുന്നുണ്ട്. സംസ്ഥാനം നേടുന്ന വികസന പ്രതിസന്ധിക്ക് പരിഹാരം കാണത്തക്കവിധം ഈ ചർച്ചകൾ ഇനിയും എത്രയോ വിപുലീകരിക്കണം. പഞ്ചായത്ത് മെമ്പർമാരും, താഴെ ത്തലത്തിലുള്ള വികസനോദ്യോഗസ്ഥരും, സന്നദ്ധസംഘടനകളും രാഷ്ട്രീയപാർട്ടികളുമെല്ലാം ഇതിൽ പങ്കാളികളാവുകയും വേണം. ഇപ്പോൾ തുടർന്നുവരുന്ന വികസന സമീപനത്തെ വിമർശനാത്മകമായി വിലയിരുത്താനും അതുവഴി എട്ടാംപദ്ധതിയോടെ സംസ്ഥാനത്തിൻെറ വികസന പ്രവർത്തനങ്ങൾക്ക് പുതിയൊരു മാനം കൈവരിക്കാനും കഴിയണം. വ്യാപകമായ തോതിൽ ഇത്തരം ചർച്ചകൾക്ക് വഴിയൊരുക്കുകയാണ് ''പഞ്ചായത്തടിസ്ഥാനത്തിലുള്ള പ്രാദേശികാസൂത്രണ പഠനക്കളരി''യിലൂടെ പരിഷത്ത് ചെയ്യുന്നത്.

## 3) 'കേരളാ മോഡൽ'

കേരളീയ ജീവിതത്തെ പുറത്തു നിന്ന് വീക്ഷിക്കുന്ന ഒരാൾക്ക് സംസ്ഥാനം നേരിടുന്ന വികസന പ്രതിസന്ധി പെട്ടെന്ന് ബോദ്ധ്യപ്പെടില്ല. ഉൽപ്പാദന മുരടിപ്പും തൊഴിലില്ലായ്മയുമുണ്ടെങ്കിലും ജീവിതനിലവാരത്തിൽ പറയത്തക്ക തകർച്ചയൊന്നുമുണ്ടായിട്ടില്ല. കേരളത്തിലെ ജീവിതനിലവാരം, ആഡംബര ഉപഭോഗം, കുടുംബങ്ങളുടെ ശരാശരി ആസ്തി എന്നിവയൊക്കെ വളരെ മുന്നിലാണ്. അവരുടെ സഹോദരന്മാർ മറുനാടുകളിൽ നിന്ന് കേരളത്തിലേക്കയക്കുന്ന പണമാണ് (ഉദ്ദേശം 500-1000 കോടി ക.) ഇതിന് കാരണം.

അടിസ്ഥാന ഉൽപ്പാദന മേഖലകൾ മുരടിക്കുമ്പോഴും തൊഴിലില്ലായ്മ രൂക്ഷമായി തുടരുമ്പോഴും ഉയർന്ന ജീവിതനിലവാരം സാധ്യമാകുന്നു എന്നത് കേരളത്തിൻെറ വികസന പ്രതിസന്ധിയുടെ സങ്കീർണത വർദ്ധിപ്പിക്കുന്നു. ഇത് പലതരം വ്യാഖ്യാനങ്ങൾക്ക്

ഇടയാക്കിയിട്ടുണ്ട്. ''കേരളാ മോഡൽ'' എന്നൊക്കെ വിദഗ്ധർക്കിടയിൽ ഇത് ചർച്ചചെയ്യപ്പെടുന്നു. ഏതെങ്കിലും കാരണവശാൽ പുറം വരുമാനം കുറഞ്ഞാൽ അത് നമ്മുടെ സമ്പദ് വ്യവസ്ഥയെ തകർക്കുമെന്നതാണ് ഇന്നത്തെ സ്ഥിതി. നമ്മുടെ പുറം വരുമാനം ഇപ്പോൾ കുറഞ്ഞു തുടങ്ങിയിരിക്കുന്നു. സമ്പദ്ഘടന തകരാതിരിക്കണമെങ്കിൽ, ഇവിടുത്തെ ഉൽപ്പാദനമേഖലകളെ ശക്തിപ്പെടുത്തുകയും കേരളത്തിനുള്ളിൽ തന്നെ തൊഴിലവസരങ്ങൾ വർദ്ധിപ്പിക്കുകയും വേണം.

## 4) പ്രതികൂലമായ വാണിജ്യാവസ്ഥ

കേരളം വാണിജ്യ പ്രാധാന്യമായൊരു സംസ്ഥാനമാണ്. ഇവിടെ ഉൽപ്പാദിപ്പിക്കുന്ന മലഞ്ചരക്കുകളും സമുദ്രോൽപ്പന്നങ്ങളും കയററി അയക്കുകയും നമുക്കാവശ്യമുള്ള ഉപഭോക്തൃവസ്തുക്കൾ പുറത്തുനിന്ന് വാങ്ങുകയുമാണ്. വർഷങ്ങളായി ഈ ഏർപ്പാട് ലാഭകരമായി തുടരുകയായിരുന്നു. എന്നാൽ, കുറെ വർഷമായി നമ്മുടെ വാണിജ്യം പ്രതികൂലമായിത്തീർന്നിരിക്കുന്നു. നമ്മുടെ കയററുമതി ഉല്പന്നങ്ങളിൽ, നമുക്കുണ്ടായിരുന്ന കുത്തക ഇല്ലാതായി എന്നു മാത്രമല്ല രൂക്ഷമായ കമ്പോളമൽസരത്തിൽ പിടിച്ചുനിൽക്കാൻ കഴിയാത്ത അവസ്ഥയിലായിരിക്കുകയുമാണ്. കയററുമതി വില കുറഞ്ഞുവരുന്നു, ഇറക്കുമതി വിലയാകട്ടെ കൂടുന്നതിനുള്ള പ്രവണതയാണ് കാണിക്കുന്നത്. നമ്മുടെ പ്രധാന ഇറക്കുമതി ഉൽപന്നങ്ങളായ അരി, പഞ്ചസാര, സിമൻറ്, സ്റ്റീൽ, പെട്രോൾ എന്നിവക്ക് അടുത്തകാലംവരെ നിയന്ത്രിത വിലയായിരുന്നു. ആ നില ക്രമത്തിൽ മാറിക്കൊണ്ടിരിക്കയാണ്. അരിയും പഞ്ചസാരയും റേഷനായി ലഭിച്ചിരുന്നത്, പരസ്യവിപണിയിൽ നിന്ന് കൂടുതൽ വാങ്ങാൻ നാം നിർബന്ധിതരായിക്കൊണ്ടിരിക്കുന്നു. സ്ററീൽ, സിമൻറ്, പെട്രോൾ എന്നിവയുടെ വില സർക്കാർ അടിക്കടി വർദ്ധിപ്പിച്ചുകൊണ്ടിരിക്കയാണ്.

## 5) രാഷ്ട്രീയപ്രശ്നം

വളരെ ഗുരുതരമായ ഒരു സ്ഥിതി വിശേഷമാണ് നാം നേരിട്ടുകൊണ്ടിരിക്കുന്നത്. ശക്തമായ മുൻകരുതലുകൾ സ്വീകരിച്ചില്ലെങ്കിൽ ഇന്നത്തെ പ്രതിസന്ധി സാമൂഹ്യ സംഘർഷങ്ങൾക്കും ശിഥിലീകരണ പ്രവർത്തനങ്ങൾക്കും ഇടയാക്കിയേക്കും. ഇതിൻെറ ചില ലക്ഷണങ്ങൾ കണ്ടു തുടങ്ങിയിട്ടുമുണ്ട്. കേരളത്തിൻെറ ഉയർന്ന ജീവിത ഗുണങ്ങൾക്ക് കാരണമായ പുരോഗമന ചരിത്രപൈതൃകം

ഇന്നത്തെ വികസന മുരടിപ്പിന് കാരണമായി ചിലർ വ്യാഖ്യാനിക്കുന്നുണ്ട്. ട്രേഡ് യൂനിയനുകൾ വ്യവസായമുരടിപ്പിനും, ഭൂപരിഷ്കരണം-കാർഷികത്തകർച്ചക്കും കാരണമായി വ്യാഖ്യാനിക്കുന്നു. സാർവത്രിക വിദ്യാഭ്യാസമാണ് തൊഴിലില്ലായ്മ ഉണ്ടാക്കിയതെന്ന് അഭിപ്രായം വരുന്നു. ഇത്തരം ജനവിരുദ്ധ സിദ്ധാന്തങ്ങളുടെ വെല്ലുവിളികളും സാമ്പത്തിക പ്രതിസന്ധിയുടെ രൂക്ഷതയും പുരോഗമന പ്രസ്ഥാനങ്ങളുടെ മുന്നേററത്തിന് തന്നെ തടസ്സമായിരിക്കുന്നു. അതിനാൽ നിലവിലുള്ള പ്രതിസന്ധി മുറിച്ചു കടക്കുകയെന്നത് പുരോഗമന പ്രസ്ഥാനങ്ങളുടെ വളർച്ചക്ക് അനിവാര്യമായ ഒരു രാഷ്ട്രീയാവശ്യം കൂടിയാണ്.

## 6) ജനകീയ വികസനതന്ത്രം

നമ്മുടെ സാമൂഹ്യ വ്യവസ്ഥയുടെ പരിമിതികളോടൊപ്പം കേന്ദ്ര സംസ്ഥാന ബന്ധങ്ങളിലെ അസന്തുലിതാവസ്ഥകളും ശാസ്ത്രീയമായൊരു വികസനതന്ത്രം വികസിപ്പിച്ചെടുക്കുന്നതിൽ കേരളത്തിന് തടസ്സമാണ്. എന്നാൽ, ഈ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് ഇന്നത്തെ ദുരവസ്ഥയിൽ നിന്ന് ഭാഗികമായിട്ടെങ്കിലും കരകയറുന്നതിനും രൂക്ഷമായിക്കൊണ്ടിരിക്കുന്ന പ്രതിസന്ധിയുടെ മൂർച്ച ശമിപ്പിക്കുന്നതിനും ഉതകുന്ന ഒരു ജനകീയ വികസനതന്ത്രം രൂപപ്പെടുത്തിയേ തീരൂ. ഇതിനുള്ള ശക്തവും ധൈര്യപൂർണവുമായ ഒരു സമീപനമാണ് സംസ്ഥാനത്തിൻെറ എട്ടാം പദ്ധതിക്കുവേണ്ടി സംസ്ഥാന ആസൂത്രണ ബോർഡ് അംഗീകരിച്ച സമീപനരേഖ. "സംസ്ഥാനത്തിന് ന്യായമായും അഭിമാനിക്കാവുന്ന സാമൂഹ്യ സേവന പരിപാടികളുടെ നിലവാരം നിലനിർത്തുകയും മെച്ചപ്പെടുത്തുകയും ചെയ്യവെ തന്നെ, സംസ്ഥാനത്തെ ആഭ്യന്തര ഉൽപാദനത്തിൻെറ വളർച്ചാതോത് കൂട്ടണം. അതു തന്നെ തൊഴിൽ ലഭ്യതയിൽ എടുത്തു പറയാവുന്ന മെച്ചമുണ്ടാക്കുന്ന രീതിയിലാവുകയും വേണം" (പേജ് 6) പദ്ധതിയുടെ അടങ്കൽ തുക വർദ്ധിപ്പിച്ചതു കൊണ്ടായില്ല. മുൻകാല മുൻഗണനാക്രമങ്ങളെ പുനർനിർണയിക്കുന്നതിനും ഓരോ വികസന തുറയിലും മാമൂൽവിട്ട പുത്തൻ സമീപനങ്ങളെക്കുറിച്ച് തുറന്നു ചിന്തിക്കുന്നതിനും നാം തയ്യാറായേ തീരൂ. കേരളത്തിലെ കാർഷിക വികസനത്തിന് ഈ തന്ത്രം എങ്ങനെ പ്രയോഗവൽക്കരിക്കാമെന്ന് ആദ്യം പരിശോധിക്കാം.

## 7) പുതിയ കാർഷിക വികസനതന്ത്രം

കാർഷികോൽപ്പാദനം വർദ്ധിക്കുന്നില്ലെന്നതാണ് പ്രധാനപ്രശ്നം. കഴിഞ്ഞകാല കാർഷിക നയങ്ങൾക്കെതിരായ ഏററവും രൂക്ഷ

മായ വിമർശനവും ഇതുതന്നെ. ഉൽപന്ന വിലവർദ്ധനവിലൂടെ മാത്രം അധികനാൾ പിടിച്ചുനിൽക്കാൻ കഴിയില്ല. ഉൽപ്പാദനക്ഷമത വർദ്ധിപ്പിച്ചേ മതിയാകൂ. കാർഷിക വികസനത്തിനായി ഭീമമായൊരു തുക ഇതിനകം നമ്മൾ ചെലവഴിച്ചു കഴിഞ്ഞു. ഇതിൽ നല്ലൊരു ഭാഗം പണി തീരാത്തതും തീർന്നാൽ തന്നെ പ്രഖ്യാപിത നേട്ടത്തിന്റെ നാലിലൊന്നുപോലും കിട്ടാൻ സാദ്ധ്യതയില്ലാത്ത 'രജിതജൂബിലി'യാഘോഷിച്ച ജലസേചന പദ്ധതികളിൽ കുടുങ്ങിക്കിടക്കുകയാണ്. കേരള സംസ്ഥാനം രൂപീകരിച്ചതിനുശേഷം ആരംഭിച്ച ഒരൊററ ജലസേചന പദ്ധതിപോലും ഇതുവരെ പൂർത്തിയാക്കിയിട്ടില്ല. പ്രാദേശിക സ്ഥല-ജലമാനേജ്മെൻറ് പാടെ അവഗണിക്കപ്പെട്ടു. ജൈവ പുനഃചംക്രമണത്തിനുപകരം രാസവളം-കീടനാശിനി പ്രയോഗത്തെ ആശ്രയിച്ചു കാടും നാടും തമ്മിലുള്ള ബന്ധം പാടെ ഒഴിവാക്കി, വനനശീകരണം വ്യാപകമായി, കുന്നുകളും താഴ്‌വരകളുമെല്ലാം മൊട്ടയായതോടെ വെള്ളപ്പൊക്കവും വരൾച്ചയും സ്ഥിരമായി ആവർത്തിക്കപ്പെട്ടു. ഭൂപരിഷ്കരണം നടപ്പാക്കിയെങ്കിലും കൃഷിയിടങ്ങളുടെ ഏകീകരണത്തിലോ തുടർപ്രവർത്തനത്തിലോ നാം ശ്രദ്ധിച്ചില്ല. കൃഷിയുടെ ശാസ്ത്ര സാങ്കേതികവും, സാമൂഹ്യവും, പാരിസ്ഥിതികവുമായ ഘടകങ്ങളെയെല്ലാം സമഗ്രമായി ഉദ്ഗ്രഥിച്ചുകൊണ്ടുള്ള ഒരു പുതിയ കാർഷിക വികസനതന്ത്രം ആവിഷ്കരിക്കേണ്ടിയിരിക്കുന്നു. കേരളത്തിന്റെ സവിശേഷമായ ഭൂപ്രകൃതി മൂലം നമ്മുടെ നാട്ടിൻപുറങ്ങളെ ആയിരക്കണക്കിന് സൂക്ഷ്മനീർമറി പ്രദേശങ്ങളായി തിരിക്കാവുന്നതാണ്. ഓരോ നീർമറിയുടെയും സ്ഥല-ജല-വിഭവപ്രത്യേകതകളെ കണക്കിലെടുത്തുകൊണ്ടുള്ള സംഘകൃഷി, ജൈവപുനഃചംക്രമണം, സംയോജിത കീടനിയന്ത്രണം, വിള-കന്നുകാലി-മത്സ്യബന്ധന ഉദ്ഗ്രഥിത പ്രവർത്തനങ്ങൾ, കാർഷിക സംസ്കരണ വ്യവസായങ്ങൾ-ഇതായിരിക്കണം കാർഷിക മുന്നേററത്തിനുള്ള കാഴ്ചപ്പാട്. ഇത്തരം സംയോജിത വികസന പ്രവർത്തനങ്ങൾ വികേന്ദ്രീകൃതമായി നടക്കേണ്ടതാണ്. ഇതിന് നേതൃത്വം നൽകാവുന്നതാകട്ടെ പഞ്ചായത്തുകൾക്കാണ്. കേരളത്തിന്റെ വികസന പ്രതിസന്ധി പരിഹരിക്കുന്നതിനുള്ള പുതിയ വികസനതന്ത്രം രൂപപ്പെടുത്തുന്നതിലും നടപ്പാക്കുന്നതിലും പഞ്ചായത്തുകൾക്കുള്ള പങ്ക് നിർണായകമാണ്. ഇവിടെയാണ് വികേന്ദ്രീകൃതാസൂത്രണവും പഞ്ചായത്ത് രാജും കേരളത്തെ സംബന്ധിച്ചേടത്തോളം കൂടുതൽ പ്രസക്തമായി ത്തീരുന്നത്.

## 8) കാർഷിക പുനരുദ്ധാരണത്തിൽ പഞ്ചായത്തുകളുടെ പങ്ക്

a) സൂക്ഷ്മതല കാർഷിക ആസൂത്രണത്തിന് വേണ്ടുന്ന വിവര

ങ്ങൾ ഗ്രാമതലത്തിലേ ലഭ്യമാകൂ. കേന്ദ്രീകൃത പരിപാടികളായി നടപ്പാക്കാവുന്നതല്ല ഇവ. വികേന്ദ്രീകൃതമായ ആസൂത്രണം കാർഷിക പുനരുദ്ധാരണത്തിന് അനിവാര്യമാണ്.

b) നാനാവിധങ്ങളായ പ്രാദേശിക ഗ്രാമീണ വികസന പ്രവർത്തനങ്ങളുടെ ഉദ്ഗ്രഥനമാണ് പുതിയ കാർഷിക തന്ത്രത്തിന്റെ ജീവൻ. പഞ്ചായത്തുകൾക്ക് വിവിധ വികസന ഏജൻസികളുടെ ഉദ്ഗ്രഥന വേദിയാകാൻ കഴിയും.

c) കൃഷിക്കാരുടേയും കർഷകത്തൊഴിലാളികളുടേയും അതിവിപുലമായ സഹകരണത്തിലൂടെ മാത്രമേ ഈ പ്രവർത്തനങ്ങൾ നടപ്പാക്കാനാവൂ. ഇന്നത്തെ ഗ്രൂപ്പ് ഫാമിങ്ങ് ഈ ദിശയിലേക്കുള്ള ശ്രദ്ധേയമായ തുടക്കമാണ്. ഈ സഹകരണത്തിന്റെ ആഴവും പരപ്പും വർദ്ധിപ്പിക്കാനും അതിനെ ഒരു ബഹുജനപ്രസ്ഥാനമായി വളർത്തിയെടുക്കാനും കഴിയണം.

(d) അതിവിപുലമായ തോതിൽമനുഷ്യാദ്ധ്വാനം സമാഹരിച്ചുകൊണ്ടു മാത്രമെ ഇത് വിജയിപ്പിക്കാൻ കഴിയൂ. ഇതിലും പ്രധാന പങ്ക് പഞ്ചായത്തുകൾക്ക് വഹിക്കാനുണ്ട്.

സമഗ കർഷിക വികസനത്തിന്റെ ഒന്നാം ഘട്ടമെന്നോണം ഓരോ നീർമറി പ്രദേശത്തിന്റെയും അതിർത്തി നിർണയിക്കുകയും സ്ഥല-ജല വിഭവങ്ങളെ തിട്ടപ്പെടുത്തുകയും വേണം. സൂക്ഷ്മമായ ഓരോ തുണ്ടു ഭൂമിയേയും കുറിച്ചുള്ള സ്ഥിതിവിവര സർവെ മാത്രമല്ല, പഞ്ചായത്ത് തല വിഭവ അററ്ലസ്സുകളും തയ്യാറാക്കേണ്ടതുണ്ട്. ഓരോ സ്ഥലത്തും പെയ്യുന്ന വെള്ളം അവിടെ തന്നെ സംഭരിച്ച് ഉപയോഗിക്കാൻ കഴിയണം. കഴിയുന്നത്ര മഴവെള്ളം ഭൂഗർഭത്തിലേക്ക് വിടുന്നതിനും മണ്ണൊലിപ്പുതടയുന്നതിനുംആവശ്യമായ ശാസ്ത്രീയവും അനുയോജ്യവുമായ കയ്യാലകളും കുഴികളും എടുക്കണം. ജലാശയങ്ങൾ, കുളങ്ങൾ, ചെക്ക്ഡാമുകൾ, കിണറുകൾ തുടങ്ങിയ ഉപരിതല ജലസംഭരണികൾ സംരക്ഷിക്കാനും, വികസിപ്പിക്കാനും നടപടികൾ വേണം. ഇതിനായി അതിവിപുലമായ തോതിൽ ഗ്രാമപ്രദേശത്തെ തൊഴിലില്ലാത്തവരുടെ അദ്ധ്വാനത്തെ സന്നദ്ധ പ്രവർത്തനങ്ങളിലൂടെയും കൃഷിക്കാരുടെ കൂട്ടായ അദ്ധ്വാനത്തിലൂടെയും ലഭ്യമാക്കിയാൽ മാത്രമെ ഈ പ്രവർത്തനത്തിനുള്ള പണഞെരുക്കം പരിഹരിക്കാൻ കഴിയൂ.

## 9) കർഷികേതരവൃത്തികൾ

കൃഷിയുടെ കാര്യത്തിൽ മാത്രമല്ല, പരമ്പരാഗത കുടിൽ വ്യവസായങ്ങളുടെ പുനഃസംഘടനയിൽ, കുടിവെള്ള പ്രശ്നം പരിഹരിക്കുന്ന

തിൽ, പരിസരശുചീകരണത്തിൽ, ആരോഗ്യ പരിപാലനത്തിൽ, സാമൂഹ്യവനവൽക്കരണവ്യാപനത്തിൽ, വിദ്യാഭ്യാസ നിലവാര സംരക്ഷണത്തിൽ, ക്ഷേമപ്രവർത്തനങ്ങളുടെ ഗുണഭോക്താക്കളെ കണ്ടെത്തുന്നതിലും നാടപ്പാക്കുന്നതിലും എല്ലാം പഞ്ചായത്ത് ഭരണ സമിതിയുടെ നേതൃതവത്തിൽ സുപ്രധാന പങ്ക് വഹിക്കാൻ കഴിയും.. ചുരുക്കത്തിൽ ഇന്നത്തെ വികസന പ്രതിസന്ധി പരിഹരിക്കുന്നതിലും പുതിയ വികസനപരിപ്രേക്ഷ്യം രൂപപ്പെടുത്തുന്നതിലും ഏററവും ഗണനീയമായ സംഘടനാചട്ടക്കൂടാണ് പഞ്ചായത്ത് രാജ്. ഈ കർത്തവ്യം ഏറെറടുക്കത്തക്കവിധം നമ്മുടെ പഞ്ചായത്തുകളെ പ്രാപ്തമാക്കണം.

## 10 പഞ്ചായത്തുകളുടെ ഇന്നത്തെ പ്രവർത്തനം

നാമമാത്രമായ ജോലികൾ മാത്രമെ ഇന്ന് പഞ്ചായത്തുകൾക്ക് നേരിട്ട് നിർവ്വഹിക്കാൻ കഴിയുന്നുള്ളൂ. സ്വന്തമായ വരുമാന പരിധിക്കുള്ളിൽ റോഡുകളുടെ അററകുററപ്പണികൾ നടത്തുന്നതിനും തെരുവുവിളക്കുകൾ കത്തിക്കുന്നതിനും പഞ്ചായത്തുകൾക്ക് കഴിയുന്നില്ല. പ്രത്യേക ആവശ്യത്തിനായി സർക്കാരിൽ നിന്ന് ലഭിക്കുന്ന സഹായങ്ങളും വായ്പകളുമാണ് കുറെയൊക്കെ പ്രവർത്തനങ്ങൾ മുന്നോട്ടു നീക്കാൻ സഹായിക്കുന്നത്. പഞ്ചായത്തിൻെറ സ്വന്തം ഫണ്ട് ആയാലും, സർക്കാർ സഹായമായാലും അതിൽ ഭൂരിഭാഗവും ചെലവഴിക്കുന്നത് സാമ്പത്തിക പ്രതിസന്ധി പരിഹരിക്കുന്ന വിധത്തിലല്ല. നാം നേരിടുന്ന കാർഷിക മുരടിപ്പോ, വ്യവസായ മാന്ദ്യമോ തൊഴിലില്ലായ്മയോ, പരിഹരിക്കാനുതകുംവിധം പരിമിതമായ വരുമാനം ഉപയോഗപ്പെടുത്തത്തക്കവിധം പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്യാൻ പഞ്ചായത്തുകൾക്ക് കഴിയുന്നില്ല. അറിഞ്ഞോ അറിയാതെയോ പഞ്ചായത്ത് തല വികസന പ്രവർത്തനങ്ങൾ മരാമത്ത് പണിയായിമാറിക്കഴിഞ്ഞിരിക്കുന്നു. അനാവശ്യമായി റോഡും, കലുങ്ങും, കമ്മ്യൂണിററിഹാളും, വൻമതിലും മററും മററുമായി പട്ടിക നീളുന്നു. കരാറുകാരുടെ സ്വാധീനവലയത്തിൽ അഴിമതിയിൽ കുളിച്ച ബ്യൂറോക്രാററിക് വഴിയിലാണ് ഇന്ന് പഞ്ചായത്ത് തലവികസന പ്രവർത്തങ്ങൾ നടക്കുന്നത്. ഈ നില അവസാനിപ്പിക്കണം. വികസന പ്രവർത്തനങ്ങളിൽ ജനങ്ങൾ വ്യാപകമായി പങ്കാളികളാവുകയും വികസന പ്രവർത്തനം ഒരു രാഷ്ട്രീയ പ്രവർത്തനമായി മാറുകയും വേണം. ഈയൊരു രീതിയിൽ ഉരുത്തിരിഞ്ഞു വരുന്ന വികസന സംസ്കാരത്തിലൂടെ മാത്രമെ കേരളം നേരിടുന്ന വികസന പ്രതിസന്ധി മുറിച്ചുകടക്കാൻ കഴിയൂ.

## 11) ആസൂത്രണ ബോർഡിൻെറ കാഴ്ചപ്പാട്

“കേരളത്തിൻെറ പദ്ധതി യത്നത്തിൻെറ തോതിനെ തടസ്സപ്പെടു

ത്തുന്ന ഗൗരവമേറിയ പ്രതിബന്ധങ്ങളുണ്ട്. ഇവയിൽ മുഖ്യം സാമ്പത്തിക വിഭവങ്ങളുടെ പരിമിതിയാണ്. നമ്മുടെ രാജ്യത്ത് മററ് മിക്ക സംസ്ഥാനങ്ങൾക്കുമില്ലാത്ത ഒരു മെച്ചം ഈ സംസ്ഥാനത്തിനുമുണ്ട്. സംസ്ഥാനത്തെ അദ്ധ്വാനിക്കുന്ന ജനങ്ങൾക്ക് അവരുടേതായ ഒട്ടേറെ ബഹുജന സംഘടനകളുണ്ട്. അവ വഴി അവർ സംഘടിത രീതിയിൽ സഹകരിച്ച് പ്രവർത്തനം നടത്തുന്നതിൻെറ അമൂല്യമായ അനുഭവം കഴിഞ്ഞകാലത്ത് സ്വായത്തമാക്കിയിട്ടുണ്ട്. ഈ അനുഭവവും ഈ സംഘടനകളും ശരിക്കുമൊരു ആസ്തിയാണ്. പദ്ധതി യത്നത്തിന് ഈ ആസ്തിയെ ശരിക്കും ഉപയോഗപ്പെടുത്താൻ കഴിഞ്ഞാൽ നിലവിലുള്ള ചില പ്രതിബന്ധങ്ങളെ തരണം ചെയ്യാനാവും. സാമ്പത്തിക പ്രവർത്തനത്തിൻെറയും സാമൂഹ്യ നേട്ടത്തിൻെറയും ഉയർന്ന നിലവാരത്തിലേക്ക് കേരളത്തെ നയിക്കാൻ കഴിയും. ഇപ്പോഠം നിലവിലുള്ള ജനകീയ സംഘടനകളെ ഉപയോഗപ്പെടുത്തുകയും പഞ്ചായത്തും ജില്ലാ കൗൺസിലും പോലുള്ള തെരഞ്ഞെടുക്കപ്പെട്ട ജനകീയ സമിതികളിൽ ഊന്നിനിൽക്കുകയും കൂടുതൽ വളർച്ചയും തൊഴിലും കൈവരിക്കുന്നതിനായി ജനങ്ങളുടെതായ പുതിയ സഹകരണ സ്ഥാപനങ്ങൾ വളർത്തിയെടുക്കുകയുമാണ് എട്ടാം പദ്ധതിയുടെ കാഴ്ചപ്പാട്''' (പേജ് 6-7) കേരളത്തിൽ വിപുലമായ വർഗ-ബഹുജന സംഘടനാശക്തി, ഗ്രാമീണജനതയുടെ ഉയർന്ന ജനാധിപത്യബോധം, സഹകരണ സ്ഥാപനങ്ങളുടെ ശൃംഖല, സന്നദ്ധസംഘടനകൾ തുടങ്ങിയവ വൻതോതിൽ മാനുഷിക വിഭവശേഷിയെ സമാഹരിക്കുന്നതിനും ഗ്രാമീണ മേഖലയിൽ ചലനം സൃഷ്ടിക്കുന്നതിനുംസഹായകമാണ്. ഈ പ്രവർത്തനങ്ങളുടെ ഏകോപനത്തേയും, പഞ്ചായത്തിൻെറ ലഭ്യമായ വരുമാനത്തേയും കൂട്ടിയിണക്കികൊണ്ടാണ് പഞ്ചായത്ത് തല ആസൂത്രണം നടക്കേണ്ടത്. കൂട്ടത്തിൽ പഞ്ചായത്ത് രൂപംനൽകുന്ന വികസന പ്രോജക്ടുകൾക്ക് ധനസഹായം നൽകുന്നതിന് ദേശസാൽകൃത ബാങ്കുകളടക്കമുള്ള ധനകാര്യസ്ഥാപനങ്ങൾ സന്നദ്ധമാകണം. ചുരുക്കത്തിൽ, നാട്ടിൻപുറങ്ങളിലെ വികസനത്തിൻെറ സിരാബിന്ദുവായി പഞ്ചായത്തുകൾ മാറണം.1990—91 വർഷത്തെ സംസ്ഥാന ബജററിൽ ഓരോ പഞ്ചായത്തിനും സ്വന്തമായി പ്രവർത്തനങ്ങൾ ആവിഷ്കരിച്ച് നടപ്പാക്കാൻ വകയിരുത്തിയ ഏതാണ്ട് രണ്ടു ലക്ഷം രൂപ ഉപയോഗിക്കുന്നതിൽ പുതിയൊരു മുൻഗണനാക്രമവും പുതിയൊരു വികസനസമീപനവും അത്യാവശ്യമാണ്.

## 12) പഞ്ചായത്ത് സംവിധാനത്തിൽ മാററം വരണം

പുതിയതും ഭാരിച്ചതുമായ ഉത്തരവാദിത്വങ്ങൾ ഏറെറടുക്കുന്നതിനായി നിലവിലുള്ള ഭരണ ധനകാര്യ സംവിധാനത്തിൽ വൻതോതി

ലുള്ള അഴിച്ചുപണി ആവശ്യമാണ്. അവ എങ്ങനെയെല്ലാമെന്ന് വേണമെന്ന് മൂർത്തമായ നിർദ്ദേശങ്ങളോടെയുള്ള പ്രചരണ/പ്രവർത്തനങ്ങൾ നടത്താൻ പരിഷത് തീരുമാനിച്ചിരിക്കയാണ്. അതിന് മുന്നോടിയായിതന്നെ ചർച്ചകൾ തുടങ്ങിയിടുന്നതിന് ചില പൊതു നിർദ്ദേശങ്ങൾ അവതരിപ്പിക്കയാണ്.

a) ഗ്രാമവികസനം, സാമൂഹ്യക്ഷേമം, പഞ്ചായത്ത് എന്നീ വകുപ്പുകളുടെ ഒട്ടെല്ലാ പ്രവർത്തനങ്ങളും സ്വയംഭരണ സ്ഥാപനങ്ങൾ എന്ന നിലയിൽ പൂർണ്ണമായും പഞ്ചായത്തുകൾക്ക് വിട്ടുകൊടുക്കേണ്ടതാണ്.

b) കൃഷി,ജലസേചനം, കുടിവെള്ളം, വിദ്യാഭ്യാസം, ആരോഗ്യം, സഹകരണം, ഭവനനിർമ്മാണം എന്നീ വകുപ്പുകളുടെ അധികാരങ്ങളിൽ നല്ലൊരു പങ്ക് പഞ്ചായത്തുകൾക്ക് കൈമാറേണ്ടതാണ്. കൃഷിഭവനുകളുടെ പ്രവർത്തനം, ഒരു ലക്ഷം രൂപയിൽ താഴെ അടങ്കൽ വരുന്ന ജലസേചന പദ്ധതികളുടെ ഗുണഭോക്തൃ പ്രദേശങ്ങളുടെ വികസനം, പ്രൈമറി സ്ക്കൂളുകളുടെ മാനേജ്മെൻറ്, പ്രാഥമികാരോഗ്യ കേന്ദ്രങ്ങളുടെ മേൽനോട്ടം, ഗ്രാമീണ ഭൂരഹിതർക്കായുള്ള ഭവനനിർമ്മാണ പ്രവർത്തനങ്ങൾ, ഗ്രാമീണ ഭവനവായ്പകൾ, കുടിവെള്ള വിതരണം, പ്രത്യേകഘടക പദ്ധതി, ഗിരിവർഗ ഉപപദ്ധതി തുടങ്ങിയവ അടിയന്തിരമായിപഞ്ചായത്തുകളുടെ അധികാരപരിധിയിലാക്കണം.

c) എട്ടാം പദ്ധതിയുടെ 30 ശതമാനം വരുന്ന തുകയെങ്കിലും ജില്ലാ-പഞ്ചായത്ത് തലത്തിൽ ആസൂത്രണം ചെയ്യപ്പെടുന്ന പദ്ധതികൾക്കായി നീക്കിവെക്കണം. അവയുടെ നടത്തിപ്പ് വികേന്ദ്രീകൃതാടിസ്ഥാനത്തിലായിരിക്കണം. ഇതിന് പ്രാരംഭമായി അടുത്ത വാർഷിക പദ്ധതിയുടെ നിശ്ചിത ശതമാനം എങ്കിലും പഞ്ചായത്ത് തലത്തിൽ ആവിഷ്കരിക്കപ്പെട്ട പദ്ധതികളുടെ നടത്തിപ്പിനായി മാററി വെക്കണം.

## 13) പഞ്ചായത്തുകൾക്ക് സാമ്പത്തിക അധികാരം

ഇപ്രകാരമുള്ള കർത്തവ്യങ്ങൾ ഏറെറടുക്കുന്നതിന് പഞ്ചായത്തുകളുടെ ഭരണപരവും ധനപരവുമായ അധികാരങ്ങൾ വിപുലപ്പെടുത്തേണ്ടിയിരിക്കുന്നു. പഞ്ചായത്തുകളുടെ ഇന്നത്തെ ധനവിഭവശേഷി നാമമാത്രവും, സർക്കാരിൻെറ (മേലുദ്യോഗസ്ഥരുടെ) ദയാദാക്ഷിണ്യത്തെ ആശ്രയിച്ചുള്ളതുമാകുന്നു. ഈ നില മാററുന്നതിനുള്ള ചില നിർദ്ദേശങ്ങളും പൊതു ചർച്ചക്കായി അവതരിപ്പിക്കുകയാണ്.

a) പഞ്ചായത്തുകൾ ഇന്നത്തെ വരുമാന സാധ്യതകൾ തന്നെ കുറെക്കൂടി ഫലപ്രദമായി ഉപയോഗിക്കേണ്ടതുണ്ട്. പഞ്ചായത്തുക

ളുടെ പ്രധാന വരുമാന മാർഗങ്ങളായ വിനോദനികുതിയും തൊഴിൽ നികുതിയും ഇവിടുത്തെ സാധ്യതയുമായി തട്ടിച്ചു നോക്കിയാലും മററ് സംസ്ഥാനങ്ങളോട് താരതമ്യപ്പെടുത്തിയാലും വളരെ താഴ്ന്ന താണ്. ശ്രീ. അവുക്കാദർകുട്ടിനഹ ചെയർമാനായിരുന്ന പഞ്ചായത്ത് ധനകാര്യ കമ്മീഷനും ധനശാസ്ത്ര പണ്ഡിതരും ഇക്കാര്യം സൂചിപ്പിച്ചിരുന്നതാണ്.

b) സ്റ്റാമ്പ് ഡ്യൂട്ടിയിൽ നിന്നുള്ള പഞ്ചായത്ത് വിഹിതം 75% മെങ്കിലുമായി ഉയർത്തണം. അടിസ്ഥാന ഭൂനികുതി ഉയർത്തുന്നതിനും പിരിക്കുന്നതിനുമുള്ള അവകാശം പഞ്ചായത്തുകൾക്ക് നൽകണം. വിൽപനനികുതിയുടെ ഒരു നിശ്ചിത ശതമാനവും പഞ്ചായത്തുകൾക്ക് നൽകണം.

c) ധനകാര്യ സ്ഥാപനങ്ങളിൽ നിന്ന് നേരിട്ട് പണം വായ്പ വാങ്ങുന്നതിനും വികസന പ്രവർത്തനങ്ങളുടെ പ്രോജക്ററുകൾ നൽകി ധനസഹായം വാങ്ങുന്നതിനുമുള്ള അവകാശം കൊടുക്കേണ്ടതാണ്.

d) ചെറുകിട സമ്പാദ്യ സമാഹരണത്തിന് പഞ്ചായത്തടിസ്ഥാനത്തിൽ ക്വാട്ട നിശ്ചയിക്കുകയും അതിൽ ഒരു വിഹിതം പഞ്ചായത്തു തല വികസന പ്രവർത്തനങ്ങൾക്കായി ഉപയോഗപ്പെടുത്തുകയും വേണം.

## 14) പഞ്ചായത്തുകൾക്ക് ഭരണാധികാരം

പഞ്ചായത്ത്രാജ് ഫലപ്രദമാകണമെങ്കിൽ ഭരണസംവിധാനത്തിലും കാതലായ അഴിച്ചുപണി വേണ്ടിവരും. ഇതും ജില്ലാഭരണ ബില്ലിന്റെ ഭാഗമായി വരേണ്ടതാണ്.

a) ഭരണത്തിന്റെ അടിസ്ഥാന ഘടകം പഞ്ചായത്തുകളായിരിക്കണം. ജില്ലാസമിതിക്കും പഞ്ചായത്തുകൾക്കുമിടയിൽ ഒരു ഇടനില കേരളത്തിൽ ആവശ്യമില്ല. അതിനാൽ ഇന്നുള്ള ബ്ലോക്ക് സംവിധാനം എങ്ങനെ രൂപപ്പെടുത്തണമെന്ന് ഗൗരവമായി ആലോചിക്കേണ്ടതാണ്.

b) ഗൗരവാവഹമായ മറെറാരു പ്രശ്നം വിവിധ വികസന ഡിപ്പാർട്ടുമെന്റുകളുടെ പ്രവർത്തനം പഞ്ചായത്ത് തലത്തിൽ എങ്ങനെ ഏകോപിപ്പിക്കാമെന്നതാണ്. ഗ്രാമവികസനം, സാമൂഹ്യക്ഷേമം, പഞ്ചായത്ത് എന്നീ വകുപ്പുകൾ പൂർണമായും ഇല്ലാതാകണം. മററ് വകുപ്പുകളിലെ ഏതൊക്കെ പ്രവർത്തനങ്ങൾ പഞ്ചായത്തുകൾക്ക് നൽകാമെന്ന് പ്രത്യേകം തീരുമാനിക്കണം.

(c) വില്ലേജ് ആപ്പീസ്സുകളെ പഞ്ചായത്തിന്റെ ഭാഗമാക്കി മാററണം. രണ്ടും കൂടിച്ചേർന്നു കൊണ്ടുള്ള പ്രവർത്തനമാണ് ഫലപ്രദമായിട്ടുള്ളത്. രേഖകൾ സൂക്ഷിക്കലും, ചില സർട്ടിഫിക്കററുകൾ നൽകലും ഭൂനികുതി പിരിക്കലും ആണല്ലോ വില്ലേജ് ആപ്പീസുകളുടെ പ്രധാന ജോലികൾ. ഇക്കാര്യങ്ങൾ ഫലപ്രദമായി ചെയ്യാൻ കഴിയുന്നത് പഞ്ചായത്തുകൾക്കായിരിക്കും.

(d) കണക്കുകളുടെ ഓഡിററിങ്ങിൽ വരുന്ന കാലതാമസം പഞ്ചായത്തുകളുടെ സുഗമമായ പ്രവർത്തനത്തിന് തടസ്സം സൃഷ്ടിക്കാറുണ്ട്. ഏതാനും പഞ്ചായത്തുകളെ ഒരു ഗ്രൂപ്പാക്കി തിരിച്ച് ലോക്കൽ ഫണ്ട് ഓഡിററ് വിഭാഗത്തെ ചുമതലപ്പെടുത്തുകയും കണക്കുകളെ കൺകറൻറ് ഓഡിററിങ്ങിന് വിധേയമാക്കുകയും വേണം. ഓരോ പ്രവർത്തനത്തിന്റേയും വിശദാംശങ്ങൾ പഞ്ചായത്ത് നോട്ടീസ് ബോർഡിൽ പതിക്കുകയും വേണം. പശ്ചിമ ബംഗാളിലും മററും അക്കൗണ്ടു ബുക്കുകൾ വരെ നേരിൽ പരിശോധിക്കാൻ ജനങ്ങൾക്ക് അവകാശമുണ്ട്.

(e) മുകളിൽ പറഞ്ഞ കടമകൾ നിർവഹിക്കുന്നതിന് ആവശ്യമായ വൈദഗ്ധ്യത്തിൽ പഞ്ചായത്ത് സമിതി അംഗങ്ങൾക്ക് തീവ്ര പരിശീലനം നൽകുന്നതിന് ഒരു ദീർഘകാല പഠന പരിപാടി അത്യാവശ്യമാണ്.

(f) പഞ്ചായത്ത് സമിതി അംഗങ്ങൾക്ക് വർദ്ധിച്ചുവരുന്ന ചുമതലകൾ ഫലപ്രദമായി നടത്തുന്നതിന് ധനസഹായം നൽകിയേ തീരൂ. തുടക്കമെന്ന നിലയിൽ ഡോ. എസ്. ബി. സെൻ നിർദ്ദേശിച്ചതുപോലെ പഞ്ചായത്ത് പ്രസിഡൻറിന് 700 രൂപയും അംഗങ്ങൾക്ക് 500 രൂപയും അലവൻസ് നൽകണം.

g) നടത്തിപ്പു കമ്മററികൾ— ഓരോ വികസന പ്രവർത്തനത്തിനും ജനപ്രതിനിധികളുടെ നേതൃത്വത്തിൽനടത്തിപ്പു കമ്മററികൾ രൂപീകരിക്കേണ്ടതാണ്. പഞ്ചായത്തിലെ ഇന്നത്തെ പ്രധാന വികസന പ്രവർത്തനങ്ങളായ മരാമത്ത് പണികളുടെ അന്തിമതീരുമാനം മരാമത്ത് വകുപ്പിലെ എഞ്ചിനീയർമാർക്കാണ്. ഈ രീതി മാററി നടത്തിപ്പ് കമ്മററിയുടെ നിർദ്ദേശപ്രകാരം സ്വതന്ത്രമായ തീരുമാനമെടുക്കുന്നതിനും നടപ്പാക്കുന്നതിനും പഞ്ചായത്തുകൾക്ക് അധികാരം നൽകേണ്ടതാണ്. ഉദ്യോഗസ്ഥ ദുഷ്ടലാക്കും ചുവപ്പു നാടയും ഇല്ലാതാക്കാൻ ഇത് മാത്രമാണ് വഴി. മുൻകൂർ അഡ്മിനിസ്ട്രേററീവ് അനുമതിയില്ലാതെ നടപ്പാക്കാവുന്ന സ്കീമുകൾക്ക് ഉയർന്ന പരിധിയും നിശ്ചയിക്കാവുന്നതാണ്.

## 15) സഹകരണപ്രസ്ഥാനം

വികസന പ്രവർത്തനങ്ങരം സുഗമമാക്കുന്നതിന് നാട്ടിൻപുറത്തെ സംഘടനാ ശക്തികളെയും പഞ്ചായത്തുകരംക്ക് ആശ്രയിക്കാവുന്നതാണ്. ഇതിൽ ഒന്നാമത്തേത് സഹകരണ ശൃംഖല തന്നെയാണ്. സഹകരണ പ്രസ്ഥാനം ഇന്ന് പരമ്പരാഗത വ്യവസായ മേഖലയിൽ ഒരു പ്രധാന സംവിധാനമായി കഴിഞ്ഞിരിക്കുന്നു. ഇത് ഗ്രൂപ്പ് ഫാമിങ്ങിലൂടെ കാർഷികമേഖലയിലേക്ക് ശക്തമായി കടന്നുവന്നിരിക്കയാണ്. ഇവയെല്ലാം ഒരു പൊതു കാഴ്ചപ്പാടിൻെറ അടിസ്ഥാനത്തിൽ കൂട്ടിയിണക്കിയാൽ പ്രാദേശികവികസനത്തെ സംബന്ധിച്ചിടത്തോളം വലിയൊരു മുതൽ കൂട്ടായിരിക്കും.

## 16) സംഘടിത പ്രസ്ഥാനം

കർഷകർ, തൊഴിലാളികരം, യുവാക്കരം, മഹിളകരം, വിദ്യാർത്ഥികരം തുടങ്ങിയ ബഹുജനസംഘടനകളും നമ്മുടെ ഒരു പ്രധാന സമ്പത്താണ്. ഇവരുടെ സംഘടനാശക്തിക്ക് ഏത് വിഷമമേറിയ പ്രവർത്തനങ്ങളും ഏററെടുത്ത് വിജയിപ്പിക്കാൻ കഴിയും. ഇത്തരം വിപുലവും സുശക്തവുമായ സംഘടനാ സംവിധാനങ്ങളെ വികസന പ്രവർത്തനങ്ങളുമായി കൂട്ടിച്ചേർക്കാൻ കഴിഞ്ഞാൽ അത് വലിയ നേട്ടങ്ങളുണ്ടാക്കും. വർഷങ്ങളായി, പണിതീരാതെ കഴിയുന്ന ജലസേചന പദ്ധതികളെല്ലാം ഏതാനും ആഴ്ചകരം കൊണ്ട് പൂർത്തിയാക്കാൻ ഈ സംഘടനാശക്തിക്ക് കഴിയും. വികസന പ്രവർത്തനങ്ങളുടെ ഈ രാഷ്ട്രീയവൽക്കരണം പുരോഗമന പ്രസ്ഥാനങ്ങളുടെ വളർച്ചയെ ത്വരിതപ്പെടുത്താനും അത്യാവശ്യമാണെന്ന് നേരത്തെ സൂചിപ്പിച്ചല്ലോ.

## 17) സന്നദ്ധ സാങ്കേതിക സേന

തങ്ങളുടെ സമയത്തിൽ ഒരു നിശ്ചിത ശതമാനമെങ്കിലും ഗ്രാമതല പ്രവർത്തനങ്ങരംക്കുവേണ്ടി വിനിയോഗിക്കാൻ തയ്യാറുള്ള വിദഗ്ധരുടെ സേനയാണ് ഇതുകൊണ്ടുദ്ദേശിക്കുന്നത്. നാട്ടിൻപുറങ്ങളിലെ കോളേജദ്ധ്യാപകർ, എഞ്ചിനീയർമാർ, അദ്ധ്യാപകർ, മററ് സാങ്കേതിക വിദഗ്ധർ, ഡോക്ടർമാർ തുടങ്ങി സർവ്വീസിലുള്ളവരും റിട്ടയർ ചെയ്തവരുമായവരുടെ സേവനം സന്നദ്ധ പ്രവർത്തനാടിസ്ഥാനത്തിൽ പഞ്ചായത്തുകരംക്ക് ലഭ്യമാക്കണം. ഇവരെ കണ്ടെത്തി പ്രവർത്തനങ്ങരം ഏകോപിപ്പിക്കുന്നതിന് പഞ്ചായത്ത് മുൻകൈ എടുക്കണം.

## 18) പഞ്ചായത്ത് രാജ്

പഞ്ചായത്ത് രാജ് സംവിധാനം നടപ്പാക്കിയിട്ടുള്ള പശ്ചിമബംഗാൾ, കർണ്ണാടകം തുടങ്ങിയ സംസ്ഥാനങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ കേരളത്തിലെ പഞ്ചായത്തുകളുടെ നില വളരെ പിന്നിലാണ്. പ്രാദേശിക വികസനത്തിന്റെ സിരാകേന്ദ്രങ്ങളായി മാറാൻ അവിടങ്ങളിലെ പഞ്ചായത്ത് രാജ് സ്ഥാപനങ്ങൾക്ക് കഴിഞ്ഞിട്ടുണ്ട്. ഏത് ദുർഘടാവസ്ഥയിലും ജനങ്ങളുടെ ഭാഗത്തു നിന്ന് പ്രവർത്തിക്കാനും ജനങ്ങളുടെ വിശ്വാസം ആർജിക്കാനും കഴിഞ്ഞതാണ് ഈ മാററത്തിന് കാരണം. നീണ്ട കാലത്തെ പരിശ്രമത്തിന്റേയും സമരങ്ങളുടെയും ഫലമായാണ് ഈ നേട്ടങ്ങളുണ്ടാക്കാൻ ജനങ്ങൾക്ക് കഴിഞ്ഞത്. എല്ലാം തിരുവനന്തപുരത്ത് 'തന്റെ' കീഴിൽ തന്നെ വേണമെന്ന് വാശിപിടിക്കുന്നതും പഞ്ചായത്തുകളുടെ ഏത് പ്രവർത്തനത്തിനും തടസ്സമുണ്ടാക്കുന്നതുമായ ബ്യൂറോക്രസിയുടെ പിടിയിൽനിന്ന് കേരളത്തെ മോചിപ്പിക്കാൻ ജനപങ്കാളിത്തത്തോടെ രൂപപ്പെടുകയും നിർവഹിക്കപ്പെടുകയും ചെയ്യുന്ന വികസനപ്രവർത്തനങ്ങളിലൂടെ മാത്രമെ സാദ്ധ്യമാകൂ. ഈ നീക്കത്തിന് നേതൃത്വം കൊടുക്കാവുന്നത് നമ്മുടെ പഞ്ചായത്തുകൾക്കാണ്. പരിമിതികളും ദൗർബല്യങ്ങളുമുണ്ടാകാം. അവ മറികടക്കാനും നിലവിലുള്ള സാദ്ധ്യതകളെ പരമാവധി ഉപയോഗപ്പെടുത്താനും വേണ്ട ആർജവം കാണിക്കുകയാണ് ആദ്യം വേണ്ടത്.

